# ശ്രീഭട്ടാരശതകം



ശ്രീചട്ടമ്പിസ്വാമികൾ

*By* മുഴങ്ങോട്ടുവിള കൃഷ്ണപിള്ള

# പ്രസ്താവന

'ശ്രീഭട്ടാരശതകം' എന്ന ഈ ലഘുഗ്രന്ഥം ഒരു പുനഃപ്രസിദ്ധീകരണമാണു്. ഭാരതം, വിശിഷ്യ കേരളം ഋഷിപാരമ്പര്യമുള്ള നാടാണു്. ശ്രീ ശങ്കരനുശേഷം ഇവിടെ സംജാതമായിട്ടുള്ള മഹർഷി പരമ്പരയിൽ ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ പ്രമുഖനാണു്. തൃപ്പാദങ്ങൾ 1099 മേടം 23 കാർത്തികനക്ഷത്രത്തിൽ പന്മനവച്ചു് ദിവ്യസമാധി കൈക്കൊണ്ടു.

എന്റെ വന്ദ്യപിതാവു് ദിവംഗതനായ ശ്രീജിത് കമ്പളത്തു ശങ്കുപ്പിള്ള, സ്വാമിതിരുവടികളുടെ ഗൃഹസ്ഥശിഷ്യനും ആരാധകനുമായിരുന്നു. സമാധിക്കു ശേഷം പന്മന ആശ്രമത്തിൽ കൂടിയ ഒരു പണ്ഡിതസദസ്സിൽവച്ചു് സ്വാമിതിരുവടികളുടെ മഹനീയ അപദാനങ്ങളേയും, ജീവചരിത്രങ്ങളേയും മററും പരാമർശിച്ചുകൊണ്ടുള്ള ഒരു ശതകം നിർമ്മിക്കുവാൻ അഭ്യർത്ഥന പുറപ്പെടുവിക്കുകയും തൽഫലമായി പല കവികളും ശതകങ്ങൾ എഴുതുകയുമുണ്ടായി. ബ്രഹ്മശ്രീ പന്നിശ്ശേരി നാണുപിള്ള (പരമാനന്ദനാഥ) അദ്ധ്യക്ഷനായുള്ള ഒരു സമിതി പ്രസ്തുത ഗ്രന്ഥങ്ങൾ പരിശോധിക്കുകയും യശശ്ശരീരനായ മുഴങ്ങോട്ടുവിള കൃഷ്ണപിള്ളഅവർകൾ രചിച്ച ശ്രീഭട്ടാരശതകത്തിനു് സർവ്വസമ്മതമായി അംഗീകാരം നൽകുകയും, പ്രസ്തുത ഗ്രന്ഥം അച്ചടിപ്പിച്ചു് പ്രസിദ്ധീകരിക്കുകയും ചെയ്തു. കാലാന്തരേണ ഗ്രന്ഥം കിട്ടാനില്ലാതാവുകയും, ആവശ്യക്കാരുടെ അപേക്ഷയെ മാനിച്ചു് പ്രസ്തുത ഗ്രന്ഥം പുനഃപ്രസിദ്ധീകരിക്കുകയുമാണു്. ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ആരാധകരുടേയും അനുയായികളുടേയും ആവശ്യാർത്ഥം സ്വാമിതിരുവടികൾ രചിച്ചിട്ടുള്ള ഏതാനും ഗ്രന്ഥങ്ങളും ഇതോടൊപ്പം പ്രസിദ്ധംചെയ്യുവാൻ എനിക്കു് ആഗ്രഹമുണ്ടു്.

ശ്രീഭട്ടാരശതകം ആദരപൂർവ്വം സജ്ജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

എന്നു്,

കമ്പളത്തു് ജി. ഭാസ്കരൻപിള്ള ബി. ഏ.

പന്മന
3–5–1973

# ശ്രീ ഭട്ടാരശതകം



മട്ടൊത്ത മഞ്ജുതര ഗോനികരം ചൊരിഞ്ഞി-
ട്ടൊട്ടേറയക്കുവലയപ്രമദം വളൎത്തി
മട്ടറ്റ മാനനിലയാന്റ കളങ്കമെന്യേ–
ഭട്ടാരനാമക കലാനിധി ലാലസിച്ചു. 1

ഒട്ടുക്ക സൂരിവരസഞ്ചയമൊത്തു വീണ്ടു–
മൊട്ടഭ്യസിപ്പതിനു കൂട്ടുകിലായിനത്തിൽ
ചട്ടമ്പിയാവതിനു കെല്പെഴുമീ മഹാനു
'ചട്ടമ്പി'യെന്ന തിരുനാമവുമൎത്ഥവത്തായ്. 2

ആരുണ്ടു വേറെയിതുപോലഖിലാഗമത്തിൻ
സാരം ഗ്രഹിച്ചൊരു മനീഷി മഹീതലത്തിൽ
ആരുണ്ടഖണ്ഡ പരചിത്‌രസധാര നേരേ–
പാരം നുകൎന്നൊരു തപോധനസാൎവ്വഭൗമൻ. 3

വിദ്വൽകുലത്തിനുമെഴുത്തു പഠിച്ചിടാത്ത
മൎത്ത്യൎക്കുമൊപ്പമറിവാനുതകുന്ന മട്ടിൽ
അദ്ധ്യാത്മതത്വമതിവിസ്തരമോതുവാനീ–
വിദ്യാധിരാജഗുരുവിന്നെതിരാരു പാരിൽ. 4

കാരുണ്യ,മുറ്റവിനയം, ധിഷണാവിശേഷം
നേരുറ്റയുക്തി, നയ,മത്ഭുതവാഗ്വിലാസം
സ്ഥൈര്യം, പ്രശാന്തത, പിടിപ്പു, ചൊടിപ്പി,വയ്ക്കീ–
സൂരീന്ദ്രമൗലിയൊരിരിപ്പിടമായിരുന്നു. 5

കുംഭോത്ഭവാദിമുനി പാദസരോജപാംസു
സംപൂതയായി വിലസുന്നൊരു വഞ്ചിഭൂവേ!
നിൻ ഭാഗധേയമതിരററതുതന്നെയാണീ-
വൻപന്റെ മാതൃപദമാർന്നതുമൂലമമ്മേ! 6

ത്വത്ഫാലലോലതിലകാഭ കലർന്നു നിത്യം
പൊൽപ്പൂമകൾക്കടമിഴിക്കളിരംഗമായി
ചൊൽപ്പൊങ്ങി മിന്നിടുമനന്തപുരം നിനക്കി-
ന്നിബ്ഭവ്യമാം നിലയണച്ചു ജയിച്ചിടുന്നു. 7

അങ്ങായിരത്തിരുപതൊൻപതൊടൊക്കുമാണ്ടിൽ
ചിങ്ങത്തിലെബ്ഭരണിനാളിലനന്തഭാഗ്യാൽ
ദിങ്നാരിമാർ തെളിയവേ പവനൻ സുഗന്ധ-
മെങ്ങും പരത്തിയനുകൂലതരം ചരിക്കേ. 8

സ്പഷ്ടം ഗ്രഹങ്ങളുച്ചസ്ഥിതി വിട്ടുനിൽക്കെ-
ശിഷ്ടാന്തരംഗ സരസീരുഹമുല്ലസിക്കേ
ചട്ടററ നായർഭവനങ്ങളിലൊന്നിലി ശ്രീ-
ഭട്ടാരകാഖ്യ ഭഗവാനവതാരമാർന്നു. (യുഗ്മം) 9

പാദം പണിഞ്ഞു ബുധസംഹതി വാഴ്ത്തിയോര-
സ്വാതിക്ഷമേശനൊടു വത്സരഭോഗമാളാൻ
സാധിച്ചു സൂരിവരനമ്മിണി നായനാരാൽ
ഖ്യാതിപ്പെടുന്ന കുലമാണിതു പണ്ടുപണ്ടേ. 10

നേരേ ഹഠക്രിയകൾ ചെയ്തുരുസിദ്ധിയാർന്ന
നാരായണാദിപദസംയുത മൗനിയാലും
വേറേ മഹാമതികളാം ചിലരാലുമേററം
പേരാർന്നിരുന്നിതു പുരാതനമിക്കുടുംബം. 11

അദ്വൈതവാദമുറയാലുലകം ജയിച്ച
വിദ്വത്സുതൻെറ, വിരഹച്ചുടുതീയിൽ വാടി
വർത്തിച്ച വഞ്ചിവസുധാവദനം തെളിഞ്ഞ-
തിദ്ദിവ്യനന്ദനനുദിച്ച ദിനത്തിലത്രേ. 12

കൊള്ളാതെയുള്ളിലിയലും പരിചിന്മഹസ്സു-
തുള്ളിത്തുളുമ്പി വഴിയുംവിധമുല്ലസിക്കും
നല്ലോരു പുഞ്ചിരിയിലേവരെയും മയക്കി-
ക്കല്ല്യാണവാരിധി നയിച്ചിതു ബാല്ല്യകാലം. 13

അച്ഛന്നമോദമൊടെഴുത്തു പഠിച്ചതാദ്യ-
മച്ഛിന്ന ഭാഗ്യനിധി,യച്ഛനൊടായിരുന്നു
മെച്ചം കലർന്ന മതിവൈഭവശക്തി കണ്ടി-
ട്ടാശ്ചര്യമോദഭരസിന്ധുവിലാണ്ടു താതൻ. 14

പാഠങ്ങളേതുമതിമാനുഷനൊന്നു കേട്ടാൽ
പാടേ ധരിക്കുമതിനാലതിലച്ഛനേതും
പാടാന്തില്ലഖിലവിദ്യയുമുള്ളിൽ മുന്നേ-
മൂടിക്കിടന്നതു തെളിപ്പതിലെന്തു യത്നം? 15

ധീമാൻ സ്വഭാഷയൊടു സംസ്‌കൃതവും പഠിച്ചു
സാമാന്യമായറിവു നേടിയതോടുകൂടി
കാമം പലേ ലളിത ചാരുകലാംബുരാശി
സീമാവുമത്ഭുതതരം സരസം കടന്നു. 16

മേളത്തൊടങ്ങുപരിവിദ്യകളഭ്യസിപ്പാൻ
നീളെത്തിരഞ്ഞതിലുമാളു ലഭിച്ചിടാതെ
കാളുന്ന ഹൃത്തൊടൊടുവിൽ പരദേശമെത്തി;-
നാളത്തതിന്നവിധമെന്നിവിടാരു കണ്ടു. 17

അപ്പാണ്ടിയിൽ പുകളെഴും പരദിക്കിലും പോ–
യൊപ്പം തിരഞ്ഞു വളരെക്ഷണമുള്ളൊട്ടുക്കം;
സുബ്ബാഖ്യപണ്ഡിതവരേണ്യപദാംബുജങ്ങൾ
കൂപ്പി സദാ സഹവസിച്ചു പഠിച്ചുപോന്നു. 18

സീമാതിരിക്ത ധിഷണാത്ഭുതശേഷികണ്ടു–
സാമാന്യനല്ലിവനി,വണ്ണമുറച്ചുവാഴും
ആ മാന്യദേശികനു ശിഷ്യനിൽ നാളിൽനാളിൽ
പ്രേമാദരങ്ങളതിയായി വളർന്നുവന്നു. 19

തർക്കാദി ശാസ്ത്രപഠനത്തിലിടയ്ക്കിടയ്ക്കു
ദുർഗ്രാഹ്യകോടികളിലൊന്നു തടഞ്ഞുനിർത്തി;
വിഖ്യാതദേശികനെയിട്ടു വലച്ചിടാതെ
വയ്ക്കില്ല മുന്നോരടിയിപ്രതിഭാപ്രഭാവൻ. 20

വെള്ളപ്പുതപ്പുകളണിഞ്ഞ ഗുരുപ്രവേക–
ന്നുള്ളിൽപ്പെരുത്ത ബഹുമാനമുയർന്നതോടെ,
മെല്ലെന്നുയർന്നു, നിജകീർത്തിയു,മസ്സുധീന്ദ്ര–
ക്കെല്ലാം, മതിപ്പു,മുളവായളവേതുമെന്യേ. 21

വേദങ്ങളോടുപനിഷത്തുകൾ, മന്ത്രതന്ത്ര–
ഭേദങ്ങൾ, വാദമുറ, ദർശന,മെന്നിതെല്ലാം
ഏറ്റം പ്രയാസമിയലാതെ കുറച്ചുനാൾകൊ–
ണ്ടാ ദേവതുല്യനു ഹൃദിസ്ഥിതമായ്ക്കഴിഞ്ഞു. 22

ചൊൽക്കൊണ്ട യോഗവഴിക്കൂടിയറിഞ്ഞുകൊൾവാ–
നുൽക്കണ്ഠയന്നു പെരുതുള്ളിലുദിക്കമൂലം
ദിക്കൊക്കെ നൽപ്പുകളെഴുന്നൊരു യോഗസിദ്ധ–
മുഖ്യങ്കൽനിന്നതു പഠിപ്പതിന്നും തുടങ്ങി. 23

ചിക്കെന്നു വസ്തിവിധി, പൂരക,രേചകാദി-
മാർഗ്ഗങ്ങൾ, ബന്ധമുറ, ധൗതി,യൊടാസനങ്ങൾ,
വിഖ്യാതമാം വിവിധമുദ്രകളി,ക്കണക്കി-
ലൊക്കെപ്പഠിച്ചു ശരിയായ് പുരുപുണ്യശാലി. 24

ജ്ഞാനാർത്ഥനിസ്സുധിയെ, നേരിലനുഗ്രഹിപ്പാൻ
താനേയെഴുന്നരുളിടും പരമേശനെപ്പോൽ
ആ നാളൊരിക്കലൊരു നല്ലവധൂതനെത്തി-
ജ്ഞാനോപദേശമരുളീട്ടുടനേ മറഞ്ഞു. 25

വൈരാഗ്യമോടത്ര സദാ പരിശീലനം ചെ-
യ്താരമ്യ സന്മതി, മുദാ പരമാത്മതത്വം
നേരേ കരാമലകസന്നിഭ,മങ്ങു കണ്ടു-
നീരന്ധ്രമോദ പരതന്ത്രഹൃദന്തനായി. 26

തന്നെ പിരിഞ്ഞതുനിമിത്തമഹോ നിതാന്തം
കണ്ണീററിലങ്ങു കഴിയും നിജനാട്ടുകാരെ
ചെന്നൊന്നു കാണുവതിനക്കരുണാപയോധി-
യ്ക്കന്നാളിലാശയതിയായകമേ വളർന്നു. 27

പിന്നെഗ്ഗുരുപ്രവരർ തൻ പദപങ്കജത്തിൽ
മിന്നുന്ന പാവനരജസ്സു ശിരസ്സിലാർന്നും
ധന്യം പ്രബോധധന,മുള്ളിൽ വഹിച്ചുകൊണ്ടും
നന്നാട്ടിലേക്കുടനെഴുന്നരുളീ മഹാത്മാ. 28

നാടാർന്നുടൻ പലെടവും പരിചോടു ചുററി-
വാടാതെ വാമനപുരത്തിലണഞ്ഞു പിന്നെ
കൂടുന്ന സാധുജനമൊത്തു, നിവൃത്തിമാർഗ്ഗം
പാടിപ്പറഞ്ഞു, നിവസിച്ചു കുറച്ചുകാലം. 29

ഇന്നൂഴിയാകെയഴലാഴിയിലാഴ്ത്തിയിട്ടു
നന്നായഖണ്ഡപരചിത്പ്പദമാർന്നു മിന്നും
സന്ന്യാസി 'നാണുഗുരു',വെന്നു പുകഴ്ന്ന മാന്യ-
നന്നിമ്മഹാന്റെ പദതാരിണയാശ്രയിച്ചു. 30

സ്തുത്യർഹമാം ഗുണഗണങ്ങളിണങ്ങിയാത്മ-
തത്വം ഗ്രഹിപ്പതിനു കൂപ്പിയടുത്തുനില്ക്കും
അദ്ധന്യനേ,യനുഗനാക്കി മുറയ്ക്കു യോഗ-
മദ്വൈതവിദ്യയിവ നൽകിയനുഗ്രഹിച്ചു. 31

ബന്ധംവിനാ ചില വിപത്തുകളായിടയ്ക്കി-
ബ്ബന്ധങ്ങളറ്റ യതിവര്യനു, വന്നുകൂടി
സ്വന്തം രഹസ്യവിഷയപ്രതിപാദകം സദ്-
ഗ്രന്ഥോച്ചയം, പഴയതപ്പടി വെന്തുപോയി. 32

ക്ഷോണീതലത്തിൽ വെറുമജ്ഞതയാം തമസ്സിൽ
വീണാധിയാർന്നലയുവോർക്കു വിശുദ്ധമാർഗ്ഗം
കാണിപ്പതിന്നൊരു മഹാമണിദീപമേകി-
പ്രീണിച്ച ഭാഗ്യവതിയമ്മ കഴിഞ്ഞുപോയി. 33

വിമ്മിട്ടമാണു ഗൃഹജീവിതമെന്നുകണ്ടു
ചെമ്മേ വെടിഞ്ഞ തറവാടതിൽ വീണ്ടുമിപ്പോൾ
ഇമ്മാന്യനെ ജനനിതന്നുദകക്രിയയ്ക്കായ്
കർമ്മങ്ങളോ, കരുണയോ, ബത! തള്ളിവിട്ടു. 34

ആനന്ദചിന്മയനനന്തരമങ്ങു ബാഹ്യ-
ജ്ഞാനം വെടിഞ്ഞു പരമാത്മനി ലീനനായി
താനേ നടന്നിതവധൂതനിലയ്ക്കു നാട്ടിൽ-
പ്പാനാശനാദികളുമറ്റു കുറച്ചുകാലം. 35

കല്ലെന്നുമില്ല, കനലെന്നതുമില്ല കള്ളി–
മുള്ളെന്നുമില്ല, മഴ, വെയിലി,വയെന്നുമില്ല
എല്ലാം സഹിച്ചിഹ ചരിച്ചിതു മെല്ലെമെല്ലെ–
യെല്ലാമറിഞ്ഞ തിരുമേനിയൊരന്ധനെപ്പോൽ. 36

ആരെങ്കിലും വദനമൊട്ടു പിളൎന്നു ചെററു–
ചോറിട്ടുവെങ്കിലതിനോടതുപാടുതന്നെ
വേറിട്ടു ദിക്കിനു ചലിക്കുമൊരാളണഞ്ഞു
കൂറൊട്ടിയന്നു നിജ വക്ത്രമടയ്ക്കുവോളം. 37

ഈ മട്ടുവിട്ടു പുനരൊട്ടുദിനങ്ങൾകൂടി
ശ്രീമാൻ വസിച്ചു നിജ ദക്ഷിണവഞ്ചിഭൂവിൽ
കാമിച്ചു പിന്നെയുടനുത്തരദേശവും ത–
ന്നോമൽപ്പദാംബുജമണച്ചു വിശുദ്ധമാക്കാൻ. 38

മെല്ലെന്നെഴുന്നരുളിനാനുടനേ വടക്കോ–
ട്ടുല്ലാസമാൎന്നു നിജ ഭക്തജനങ്ങളോടും
ചൊല്ലേറിടും നഗരമമ്പലമാശ്രമം തൊ–
ട്ടെല്ലാ സ്ഥലങ്ങളിലുമങ്ങിനെ സഞ്ചരിച്ചു. 39

വേലാവിഹീന ഭവസാഗരമഗ്നരാകും
മാലോകരെക്കടമിഴിത്തരിയാൽക്കരേററി
ബാലാഭിധാനമുനിയങ്ങിനെ സഞ്ചരിക്കെ–
ക്കാലിൽത്തടഞ്ഞിതൊരനൎഘമണിപ്രകാണ്ഡം. 40

മററൊന്നുമല്ലതഖിലാഗമവാരിരാശി–
തെററെന്നു തൻ ധിഷണയാകിന മന്ഥരത്താൽ
ഏററം മഥിച്ചതുലനിൎമ്മലകീൎത്തി ലോക–
മൊട്ടുക്കണച്ചൊരതിമാനുഷരത്നമത്രേ. 41

ആ നീലകണ്ഠയതി; സത്ക്കവിമുഖ്യരൊക്കെ-
മാനിച്ച മാനിജന സിംഹകുലാവതംസം
ജ്ഞാനോപദേശമടിയന്നരുളേണമെന്നായ്
ദീനാനുഭാവ ചരണങ്ങളിൽ വീണിരന്നു. 42

നോക്കിജ്ജഗത്ഗുരു,വിതാളൊരു കേമനാണെ-
ന്നുൾക്കാമ്പിലോർത്തു, നിഗമോക്തവിധിപ്രകാരം
വിഖ്യാത ഗ്രഢംഹാവിദ്യകളോടു, മുഖ്യ-
വാക്യോപദേശ,വുമുടൻ കനിവാർന്നു നൽകി. 43

എന്നും മനീഷിജനമാനസസാരസത്തിൽ
മിന്നുന്നൊരപ്പരമഹംസമഹർഷിതാനും
വന്നിങ്ങു തൃപ്പദമലർപ്പൊടി ചാർത്തുവാനും
പിന്നേറെനാൾ കഴിയുവാനിടയായതില്ല. 44

വീടാർന്നു മിത്രധനപുത്രകളത്രജാല-
ത്തൊടൊത്തുഴന്നു കഴിയുന്നവരിൽച്ചിലർക്കും
ആടൽപ്പെടാതതുവിധത്തിലിരുന്നു മോക്ഷം
നേടേണ്ട മാർഗ്ഗമരുളീ ശരണാഗതാർദ്രൻ. 45

ഒട്ടൊട്ടു ശിഷ്യധനമിങ്ങനെ നേടിനേടി
ഭട്ടാരകാഹ്വയ മഹർഷിവരൻ ചരിക്കെ
കാട്ടിത്തുടങ്ങി ചില സിദ്ധികളങ്ങുമിങ്ങും
നാട്ടാരനല്പകുതുകാകുലരാം വിധത്തിൽ. 46

സമ്പ്രീതനായ്ച്ചിലരൊടൊത്തൊരുനാളൊരാററിൽ
താൻ പോയ്ക്കുളിച്ചളവതിന്റെ നടുക്കുതന്നെ
കുംഭോത്ഭവപ്രതിമനിമ്മുനിയേറെനേരം
ചമ്പ്രംപടിഞ്ഞു സലിലത്തിനുമേലിരുന്നാൻ. 47

കാട്ടിൽചരിക്കുമൊരു രാത്രിയൊരുഗ്രനാഗം
ചീററിക്കടിച്ചു ബത! ചുററിവളഞ്ഞു കാലിൽ
കൂട്ടാളികൾക്കു ബഹുസംഭ്രമമായി താനോ
കൂട്ടാക്കിയില്ല, തനിയേ ഫണി, ചത്തുവീണു. 48

ജൃംഭിച്ചൊരിക്കലൊരു വൻകടുവാ പശുക്കളെ-
പിൻപേ കുതിച്ചു തിരുമുന്നിലണഞ്ഞപോതിൽ
സ്തംഭിച്ചുപോയി തിരുവായ്മൊഴികേട്ടു പിന്നെ-
യൻപൊട്ടു കാട്ടിയവനങ്ങു മടങ്ങിയത്രേ. 49

കാത്യായനീപതി ലസിച്ചിടുമേററുമാനൂർ
ക്ഷേത്രത്തിലെത്തിമിലകൊട്ടൊരുനാൾ പിഴയ്ക്കേ
മാത്രയ്ക്കു താൻ തിമിലവാങ്ങിയതിൻപ്രയോഗം
കാട്ടാനടിച്ചിതു ശരിയ്ക്കഥ തന്ത്രരീത്യാ. 50

മോദിച്ചുടൻ മഹിതതാന്ത്രികമണ്ഡലത്തിൽ
വാദപ്രഘോഷജയഭേരിയടിച്ച തന്ത്രി
ഈ ദിവ്യനേ മഠമണച്ചഥ സല്ക്കരിച്ചു
ചോദിച്ചറിഞ്ഞു പല തന്ത്രരഹസ്യഭാഗം. 51

അക്ഷേത്രസന്നിധിയിലന്നൊരു സുന്ദരാംഗി
രക്ഷസ്സൊഴിപ്പതിനു വന്നുവസിച്ചിരുന്നു
അക്ഷയ്യഭക്തിയൊടുമങ്ങവളൊന്നുരണ്ടു
പക്ഷം ഭജിച്ചതിലുമിച്ഛ ലഭിച്ചതില്ല. 52

ബാധാഭിവേശരുജ നാളിലുമേറിയേറി-
പ്രേതാലയത്തിലവളെത്തിടുമെന്ന ദിക്കായ്
താതാദി ബന്ധുജനവും മിഴിനീർ പൊഴിച്ചി-
ട്ടേതാകിലും തിരിയെ വീട്ടിനു പോട്ടെയെന്നായ്. 53

ഇട്ടിവ്യനപ്പൊഴുതണഞ്ഞവളോടു നേരേ
ചോദിച്ചതിൽ, ഗണിതശാസ്ത്രവിദഗ്ദ്ധനായി
ഭൂദേവനായ്ത്തമിഴനാമൊരു പണ്ഡിതൻ തൻ–
പ്രേതം കടന്നുപിടികൂടിയതായ് ധരിച്ചു. 54

പിന്നീടു താൻ തമിഴിലായ് വ്യവഹാരമെല്ലാം
തന്വംഗിയാളു ധരിപ്പൊരു മട്ടുകാട്ടി
ധന്യാഗ്രനിമ്പമിയലുന്നൊരു പാട്ടുപാടി–
യന്നേരമായതിലലിഞ്ഞവളാലയിച്ചു. 55

ഹോരാദി ശാസ്ത്രഗതപദ്യമപാരധീമാ–
നോരോന്നു, ചൊല്ലിയതിനുത്തരഭാഗമപ്പോൾ
നേരേ നിലത്തെഴുതിനാൾ തമിഴിൽ; പഠിപ്പു–
പേരിന്നുപോലുമിയലാത്തവളെത്രചിത്രം. 56

കാണും ജനങ്ങളഖിലം കുതുകാബ്ധിതന്നിൽ
ത്താണീടവേയൊടുവിലെന്തിനു താനുടൻതാൻ
മാണിക്കവാചകർമഹാതിരുവാചകത്താ–
ലേണാക്ഷിതൻ പെരിയ പീഡയൊഴിച്ചുവിട്ടു. 57

ജന്തുക്കൾ കൂട്ടമൊടു വന്നുതുടങ്ങുമേതും
ചിന്തിച്ചു താനരുളിയാലുടനന്തികത്തിൽ
സന്തോഷമോ,“ടിനി മടങ്ങുവി”നെന്നു ചൊന്നാൽ
പന്തിക്കു പിൻതിരികയും പതിവായിരുന്നു. 58

ചൊൽക്കൊള്ളുമത്തിരുവനന്തപുരത്തു് ‘പട്ടി
മുക്കെ’ന്നു പേരു ശരിയാംവിധമുണ്ടൊരേടം
ശ്വാക്കൾക്കെഴും കഠിനശല്യമുയന്നു രാത്രി–
യക്കാലമാരുമതിലേ വഴിപോയതില്ല. 59

താനാവഴിക്കൊരിരവിൽ സഹസാ കടന്നാൻ
ശ്വാനൗഘവും ബത ചൊടിച്ചു കുരച്ചടുത്തു
ജ്ഞാനാബ്ധി കൈവിരൽ ഞൊടിച്ചു വിളിച്ചുപോയാൻ
താനേയിറങ്ങിയവയും പിറകേ തിരിച്ചു. 60

ഉല്ലാസമോടൊരരനാഴിക ദൂരമുള്ള
ചൊല്ലാർന്ന ഭക്തഗൃഹമൊന്നിലണഞ്ഞപോതിൽ
ചൊല്ലാവതെ,ന്തവിടമൊക്കെ നിറഞ്ഞു നായ്ക്ക-
ളെല്ലാററിനും ഝടിതി, ചോറുകൊടുത്തുവിട്ടു. 61

മന്നാകെ വെൺപുകളണച്ചുയരും വിവേകാ-
നന്ദാഭിധാന മുനിമുഖ്യനു,മീമഹാനും
അന്നാളൊരിക്കലൈറണാകുളമെന്ന ദിക്കി-
ലൊന്നിച്ചു ശുക്രനൊടു, ഗീഷ്പതി,യെന്നപോലെ. 62

തമ്മിൽ പലേ വിഷയവും പരിചിൽ പറഞ്ഞി-
ബ്ബ്രഹ്മജ്ഞരൊത്തരസമാർന്നു വസിക്കവേ, താൻ
ചിന്മുദ്രയൊന്നു വിവരിച്ചതു കാട്ടിയപ്പോ-
ളുന്മാന്ദ്യനേററു കുതുകത്തൊടു കൈപിടിച്ചു. 63

എന്നല്ല; "കേരളമതിങ്കൽ മനുഷ്യനായി-
ട്ടിന്നേവരയ്ക്കൊരുവനെ ബത! കണ്ടതുള്ളൂ"
എന്നിമ്മഹാപുരുഷമൗലിയെയൂന്നി,യന്ന-
ദ്ധന്യൻ തുറന്നുപറയാതെയിരുന്നുമില്ല. 64

നേരേ വിളംബരമടിച്ചു നടന്നനേകം
സൂരീന്ദ്രരെ സഭയിൽവച്ചു ജയിച്ചു പാരം
പേരാർന്ന താർക്കിക ശിരോമണി പത്മനാഭാ-
ചാര്യ പ്രസിദ്ധനെയുമിമ്മതിമാൻ മടക്കി. 65

കൊണ്ടാടിടേണ്ടവിധമായ് പ്പുറവൂരിൽ വച്ചു–
ന്നുണ്ടായിരുന്നൊരു മഹാന്റെ മതപ്രസംഗം
തിണ്ടാടിനാർച്ചിലർ 'തിയോസഫി'യെ വിടത്തു–
ക്കൊണ്ടുക്കൊട്ടും തമിഴിലായതിനാൽ ധരിപ്പാൻ. 66

ഭാഷാന്തരത്തിനു സദസ്യർ സമാശ്രയിക്കെ
ദോഷജ്ഞമൗലി രസമോടതിനായൊരുങ്ങി
ശോഷിച്ച ഭാഗമഖിലം വിവരിച്ചുരച്ചു
ഭേഷാക്കി,യാളുകളെയത്ഭുതമഗ്നരാക്കി. 67

സാരാംശമാമൊരിടമങ്ങനെ ചൊന്നപോതിൽ
പോരാ,യെനിക്കവിടമൊന്നു വിടത്തുകേൾക്കാൻ
ഏറുന്നു കൗതുകമിവണ്ണമുടൻ പ്രസംഗ–
ക്കാരൻ പറഞ്ഞു; സുധിയാവിധവും വദിച്ചു. 68

ഗ്രന്ഥങ്ങളേറെയെഴുതിക്കുറതീർത്തുണ്ടു;
ചിന്തിക്കിലായവ ശരിക്കുമറയ്ക്കുപുറം
എന്താ ഫലം? പലതുമച്ചിടുവിച്ചതില്ല–
ച്ചിന്താഫലം, ചിലതടിച്ചതുമുണ്ടുതാനും. 69

നന്നായ് സ്വഭാഷ, തമിഴാരിയ,മെന്നിവററി–
ലൊന്നാംതരം കവിതതാൻ പലതും ചമച്ചു
എന്നാലതിൽ ചിലതു പേരിനു മാതൃകയ്ക്കാ–
യിന്നുണ്ടു, ശേഷമെവിടെന്നറിയാൻ പ്രയാസം. 70

ഇപ്പണ്ഡിതേന്ദ്രനൊരുനാൾ തിരുനെല്ലി വൈദ്യ–
നൊപ്പം രസത്തൊടുമനന്തപുരിക്കു പോമ്പോൾ
'ഹ'പ്രാസപദ്യമിടയിട്ടു മുറയ്ക്കു ചൊല്ലി–
യൊപ്പിച്ചു താൻ ശതകമൊന്നതി ഭംഗിയായി. 71

ഗാനാദിതീരഗതനാം ഭഗവാന്റെ മുന്നിൽ
കാണിക്കവെച്ചു കഴൽതൊട്ടു വണങ്ങിടാതെ
വീണാമൃദംഗഘടവേണുമുഖപ്രയോഗം
കാണിച്ചതില്ലൊരു സദസ്സിലുമെങ്ങുമാരും. 72

നല്ലോരു ശീതളസുധാകിരണങ്ങൾ തൂകി
വല്ലാത്ത ലോകപരമാന്ധത നീക്കിനീക്കി,
ചൊല്ലാർന്ന ദീപ്തിയോടുമിമ്മുഴുതിങ്കൾ മെല്ലെ
മെല്ലെച്ചരിച്ചു വിയദങ്കണമദ്ധ്യമെത്തി 73

അത്യാദരത്തൊടെ‘ഴുമററൂ’രെഴും നൃപാലൻ
ഷഷ്ട്യബ്ദപൂർത്തിമഹമങ്ങു നടത്തി നന്നായ്
നിസ്തുല്യമാശ്രമവുമങ്ങു തുറന്നു രണ്ടി-
സ്സിദ്ധന്റെപേരിലുടനസ്സുകൃതാംബുരാശി. 74

ഈ വന്ദ്യപാദമുനി പിന്നെയുമൊട്ടുകാലം
ഭൂവാസികൾക്കഴലൊഴിപ്പതിനായ് ചരിക്കെ
മാവേലിനാട്ടിലൊരു മാന്യസുഹൃത്തിനോടൊ-
ത്താവാസമാർന്നവിടെയും ചിലനാൾ നയിച്ചു. 75

ഉല്ലാസമോടൊരുദിനം ചില ഭക്തരെത്തൻ-
സല്ലാപമാധുരിയിലാഴ്ത്തി രസിച്ചിരിക്കെ
വല്ലാത്തൊരുത്കടവിപത്തു പിണഞ്ഞതായി-
തെല്ലോർത്തറിഞ്ഞരുളിനാൻ ബത ഭാവിവിജ്ഞൻ. 76

ഹാ, കഷ്ടമഞ്ചുനിമിഷത്തിനകത്തു കേൾക്കായ്
ശ്രീകണ്ഠതീർത്ഥവരശിഷ്യവിനഷ്ടവൃത്തം,
ശോകാർത്തരായ നിജഭക്തജനങ്ങളോടും
വേഗത്തിലസ്ഥലമണഞ്ഞു മഹാനുഭാവൻ. 77

മന്ദേതരം മഹിതശിഷ്യ സമാധി കാര്യം
നന്നായ്ച്ചടങ്ങിലധികം മതിമാൻ നടത്തി
പിന്നെസ്സമാധിനിലയത്തിൽ വിധിക്കുചേരും-
വണ്ണം, കഴിച്ചു ശിവലിംഗമഹാപ്രതിഷ്ഠാ. 78

തൃക്കാലടിപ്പൊടികളാലതി ശുദ്ധമാക്കി-
ത്തീർക്കേണമീ മമ നികേതവുമെന്ന മോഹം
വായ്ക്കുന്ന തച്ചുടയരാജനിലാർദ്രനായി-
ച്ചിൽക്കാതൽ കണ്ട കരുണാനിധിയങ്ങുപോയാൻ. 79

തൊണ്ണൂററിയെട്ടൊടുവിലങ്ങവിടം വെടിഞ്ഞി-
പ്പുണ്യാത്മകൻ തിരുവനന്തപുരത്തിലേക്കായ്
മന്ദം തിരിച്ചുവഴി നന്ദിയൊടിസ്ഥലത്തും
വന്നൊട്ടുനാളധിവസിച്ചു കുറച്ചുകാലം. 80

നമ്മോടു വല്ലതുമറിഞ്ഞിടുവാനിരിക്കിൽ
ചെമ്മേ ധരിച്ചിടുവിനീ, വരവന്തിമം താൻ
ഇമ്മട്ടുരച്ചു ചില ശിഷ്യരോടാത്മതത്വം
സമ്മോദമാർന്നു വിവരിച്ചരുളീ ദയാവാൻ. 81

പാരിൽപ്പെട്ടും സകലസൂരികളും നമിപ്പാ-
നാരാഞ്ഞിടും മഹിമ വായ്ക്കൊരു തൃപ്പദങ്ങൾ
നേരേ തലോടുവതിനെൻനിടിലത്തിനന്നാ-
ണോരാതെ സംഗതി ലഭിച്ചതു പുണ്യവായ്പാൽ. 82

നന്നായ് നരച്ചുരവരെശ്ശുരിയായി നീണ്ടു
മിന്നുന്ന മീശ, തടവിത്തലയിട്ടുരുട്ടി
മന്ദസ്മിതത്തൊടു മലർന്നുകിടന്നുകൊണ്ടു്
ചൊന്നീടുമമ്മൊഴിയിനിബ്ബത! കേൾപ്പതെന്നോ? 83

അന്നീ മനുഷ്യജനിതൻ ഫലമിങ്ങു സിദ്ധി-
ച്ചെന്നാലു,മെന്മിഴികൾ തൃപ്തിയടഞ്ഞതില്ല;
ഇന്നിർമ്മലന്റെ മധുരോക്തി, മനോജ്ഞരൂപ-
മെന്നുള്ളതൊക്കെയുമഹോ! സ്മൃതിരൂപമായി. 84

ഭുവിൽ പ്രസിദ്ധികലരുന്നൊരു 'കുമ്പളത്തു'
മേവും വിശുദ്ധമതി 'ശങ്കര'നാമധേയൻ
ദേവർഷിസന്നിഭനെയങ്ങഥ കൊണ്ടുപോയാൻ
കാവൊന്നിലന്നവിടിരുന്നരുളി കുറേനാൾ. 85

ചാവാൻവരും തിരികെയീയിടയിങ്ങു ഞാനി-
ക്കാവായതിന്നു കരുതീടണമെന്നുചൊല്ലി
ദേവപ്രഭാവനുടനെ ചില ശിഷ്യരൊത്തു
താവും പ്രമോദമൊടനന്തപുരിക്കു പോയി. 86

അങ്ങെത്തിയല്പദിവസം കഴിയുന്നതിന്മു-
മ്പങ്ങാമദോഷ, രുജയാർന്നു കിടപ്പിലായി
മങ്ങാതെ തത്ക്ഷണമതക്കവിദീപമുഖ്യ-*
തുംഗാനുഭാവഹിതകാരികൾ ഭേദമാക്കി. 87

ദീനം ശമിച്ചിടുകിലും ഗുരുപാദനന്നാൾ
ക്ഷീണം ദിനംപ്രതി വളർന്നുവളർന്നുവന്നു
കാണാൻ ജനങ്ങൾ വരവായി, കറുത്തപക്ഷ-
ത്തേണാങ്കനെന്നവിധമത്തനു, ശോഷമാർന്നു. 88

ആലസ്യമിഗ്ഗുരുവിനന്നു കാട്ടുതീപോൽ
നീളെപ്പരന്നിളകിയിമ്മലയാളമെങ്ങും
മാലാർന്നു ശിഷ്യരൊടു ശിഷ്ടജനങ്ങളും തത്-
ക്കാലത്തണഞ്ഞുപചരിച്ചിതു, വേണ്ടപോലെ. 89

* ആറന്മുള നാരായണപിള്ള

പാരം പ്രസന്ന വദനത്തൊടുപാടിയും പി–
ന്നോരോ വിനോദമരുളീട്ടുടനങ്ങിരിക്കും;
തീരെച്ചുടച്ച തിരുമെയ്യതുകണ്ടു കണ്ണീർ
തോരാതെയാണു, പദതാരുതുടച്ചതാരും 90

പിന്നെദ്ധനാഢ്യർ പലരും വളരെശ്രമിച്ചു
തന്നെത്തദീയഭവനങ്ങളിലാനയിപ്പാൻ
എന്നാലുമെന്തുഫലമാദിയിലെക്കരോരോ–
ത്തെന്നോണമായിടതിരിച്ചിതു ‘പന്മന’യ്ക്കായ്. 91

പോരും വഴിക്കിടയിലഷ്ടമുടിക്കു തെക്കേ–
ത്തീരത്തിലാ പ്രഥിത ശങ്കരഗേഹമൊന്നിൽ
സൂരീശ്വരൻ തനതുശിഷ്യരൊടുംവിളങ്ങീ
താരങ്ങളൊത്തവിധുവെന്നവിധം കുറെനാൾ 92

ധാരാളമായവിടെയും നരർചെന്നു ദർശി–
ച്ചോരോതരംപെരിയ പാപമകററിവന്നു;
പാരാതെ “നാണുഗുരുവും,” ഗുരുവിൻെറ ദീന–
മാരായുവാനനുചരാനുചിതനായണഞ്ഞു. 93

പാർവ്വത്യമോ തവ? പണപ്പിരുവാണുജോലി
നിർവിഘ്നമെന്നു ചിലരിങ്ങുപറഞ്ഞുകേട്ടു;
ഈവണ്ണമാത്മഗുരുവൂന്നിയുരച്ചവാറു–
വൈവർണ്ണ്യമാർന്നു വിഷമിച്ചിതു ശിഷ്യനല്പം. 94

മററുള്ള ശിഷ്യഗണമൊത്തിവിടമ്മഹാനു,–
മുറേറാരു ഭക്തിയൊടുതൻ ഗുരുവിന്നുമററും
തെററാതെ വേണ്ട പരിചര്യകൾചെയ്തുവാണു
പററററ നിർമ്മലനെയും വിടുകില്ലകർമ്മം. 95

നേരേ നടുക്കു ഗുരുപാദ,മിടം,വലം, തൻ-
പേരാർന്നശിഷ്യരിതു മട്ടിലിരുന്നനന്നായ്
തോരാതെ ബാഷ്പനിരയോടു നമുക്കു കണ്ടി-
ങ്ങാരാൽ നമിപ്പതിനുടൻ, പടമൊന്നെടുത്തു. 96

നിത്യം സുഖത്തൊടവിടങ്ങനെ വിശ്രമിക്കെ
സത്യജ്ഞനിഗ്ഗുരുവരൻ നിജ ശിഷ്യരോടും,
അത്യന്തവേഗമൊടു പോന്നിതു കമ്പളത്തെ-
യ്ക്കസ്താചലത്തിനുഴറും രവിയെന്നപോലെ 97

പാലൊന്നുമാത്രമവിടുന്നു കഴിച്ചു നൽതേ-
നോലുംവിധം മധുരമായ് പലതുംപറഞ്ഞും
ചേലിൽക്കുറച്ചൊരു രസത്തിനു പാടിയുംതാൻ
നാലാറുവാരമവിടങ്ങനെ താമസിച്ചു. 98

കണ്ണീററിലേവരെയുമാഴ്ത്തുമതിനുവന്ന-
തൊണ്ണൂററിയൊമ്പത,തിനിഷ്ഠുരമാകുമാണ്ടേ!
നന്നായിമേടമിരുപത്തൊടു മൂന്നുമൊത്ത്
വന്നായിതോ? കഠിനപാപമിതെങ്ങൊതുക്കും? 99

ദീനത്വം കലരാതഹോ മഹിതന-
ന്നപ്പത്മനാഭാഖ്യനാം
പ്രാണാധിപ്രിയമാർന്ന ശിഷ്യമണിതൻ
ഹസ്താവലംബത്തൊടും,
താനേ മെല്ലെയെണീററു നേർക്കശരിയായ്
പത്മാസനത്തിൽ ദൃഢ-
ധ്യാനത്തൊടു, കുറച്ചിരുന്നു,പരചി-
ദ്ധാമത്തിലാമഗ്നനായ്. 100

മുന്നേയുന്നിയ കാവിലദ്ഭുതവിചി-
ത്രാനല്പശില്പാഢ്യമായ്,
മിന്നീടുന്ന സമാധിമണ്ഡപമതിൽ
ശോഭിച്ചുകൊണ്ടങ്ങനെ
ഉന്നിദ്രംചൊരിയുന്ന സാന്ദ്രകരുണാ
പീയൂഷവർഷത്തിനാൽ
മന്നിൽ താപമൊഴിച്ചിടും "ശിശു"കുല-
ശന്നായ് സദാ കൈതൊഴാം. 101

പരമാനന്ദനാഥ ശ്രീ
ഗുരുപാദപദാംബുജം
ഘോര സംസാരവാരാശി
താരകം ശരണം മമ.

ശുഭം.